** ശ്രീ കൃഷ്ണചരിതം മണിപ്രവാളം **

~~~~~~~~~~~~~~~~~~~~~~~~~~~~~~~~

## എട്ടാം  സർഗ്ഗം

---------------------

( വിദ്യാഭ്യാസം, രുഗ്മിണീപരിണയം )

-----------------------

ഏകദാ രാമകൃഷ്ണന്മാരേകഭാവേന സാദരം
വിദ്യാഭ്യാസവിധാനാർത്ഥമുദ്യോഗിച്ചാരനാകുലം .     #1

സാന്ദീപനിമുനീംഗത്വാ വന്ദിച്ചാരവരഞ്ജസാ
തൽപ്രസാദേന ശാസ്ത്രങ്ങളഭ്യസിച്ചാരശേഷമേ .      #2

തരസാ സർവ്വ വിദ്യാനാം പരിജ്ഞാനമുപാഗതൌ
ഗുരുദക്ഷിണ ചെയ്‌വാനുമൊരുമ്പെട്ടാരനന്തരം .      #3

ഗുരുവാചാ ഗുരുസുതാ പുരാതീർത്ഥജലേ മൃതാ
~~~~~~~~~~~~~~~~~~~~~~~~~~~~~~~~

തിരഞ്ഞു ജലധിം ഗത്വാ വരുണാവാസമായയൌ . #4

ഹത്വാ പഞ്ചജനാ തത്ര പാഞ്ചജന്യം ഹരിച്ചുടൻ
ഗത്വാ യമപുരം വേഗാൽ ലഭിച്ചു ഗുരുനന്ദനം . #5

ഗുരുദക്ഷിണയും ചെയ്തു ഗുരുപുത്രേണ സാദരം
തദനുഗ്രഹവും ലബ്ധ്വാ ഗമിച്ചു മഥുരാപുരം . #6

ഒരുനാളഥ ഗോവിന്ദൻ കരുണാമൃതവാരിധി
ഗോകുലായ നിയോഗിച്ചാനാകുലേതരമുദ്ധവം . #7

ഗോപിമാരുടെ സന്താപം പറഞ്ഞഥ കളഞ്ഞുടൻ
ഗോവിന്ദസവിധം തന്നിൽ പ്രാപിച്ചാൻ പുനരുദ്ധവൻ . #8

സൈരന്ധ്രിതൻ ഗൃഹം തന്നിൽ സ്വൈരം ചെന്നു ജനാർദ്ദനൻ
മാരക്രീഡാമഹാനന്ദമാരംഭിച്ചാൻ നിശാന്തരേ . #9

പുത്രനെജ്ജനയാമാസ തത്ര സാ കമലേക്ഷണാ
അവന്നു പേരുപശ്ലോകനെന്നു ലോകേഷു വിശ്രുതം . #10

ഉദ്ധവേനസമം താവൽ ബദ്ധസ്നേഹമനോഹരം
ചക്രപാണിയൊരുന്നാളിലക്രൂരഭവനം യയൌ . #11

കുന്തീസുതാനാം വൃത്താന്തമെന്തെന്നറിവതിന്നുടൻ
അക്രൂരനെ നിയോഗിച്ചാനക്കാലം ദേവകീസുതൻ . #12

ഭോജരാജവധം കേട്ടു കോപിച്ചു മഗധേശ്വരൻ
പോരിനായിപ്പുറപ്പെട്ടു ജരാസന്ധൻ മഹാബലൻ . #13

മഥുരാപുരമാസാദ്യവളഞ്ഞാൻ ബഹുസേനയാ
മധുസൂദനനന്നേരം പോരിന്നായിസ്സമായയൌ . #14

രണ്ടു തേരു കൊടുത്തുട്ടാനണ്ടർകോനതികൌതുകാൽ

ഒന്നിൽക്കരേറി താലാങ്കനന്യത്ര മധുസൂതനൻ .
#15

വൃഷ്ണിസേനാപരിവൃതൻ കൃഷ്ണനും ബലഭദ്രനും
പരാക്രമം തുടർന്നപ്പോൾ ജരാസന്ധനുമോടിനാൻ.
#16

പിടിച്ചുകൊല്ലുവാനായിത്തുടങ്ങീ രോഹിണീസുതൻ
അച്യുതാനനയം കൊണ്ടങ്ങയച്ചാനവനെ ക്ഷണാൽ . #17

പിന്നെയും സമ്പ്രഹാരാർത്ഥം വന്നൂമാഗധമന്നവൻ
പിന്നെയും തോൽക്കുമവ്വണ്ണം കഴിഞ്ഞു പലവട്ടവും . #18

മുന്നൂറുമഥ തൊണ്ണൂറുമക്ഷൌഹിണി പടജ്ജനം
കൊന്നൊടുക്കീതു ഗോവിന്ദനന്നന്നായിട്ടു മാഗധം . #19

പതിനെട്ടാമതും ദുഷ്ടൻ വട്ടംകൂട്ടിവരും വിധൌ

മൂന്നുകോടിബ്ബലത്തോടെ യവനൻ താനുമായയൌ .     #20

മ്ലേച്ഛസൈന്യം വരുന്നേരമച്യുതൻ നിജവൈഭവാൽ
സ്വേച്ഛയാ പശ്ചിമാംഭോധൌ തീർപ്പിച്ചാൻ ദ്വാരകാപുരം .
#21

വിശ്വകർമ്മമഹാശില്പി  കല്പിതം ബത തൽപുരം
വിശ്വമോഹനമായ്വന്നു വിശ്വനായക പൌരുഷാൽ .     #22

മധുരാപുര വാസ്തവ്യ മഹാവൃന്ദങ്ങളൊക്കവേ
ദ്വാരകാ നഗരം  തന്നിലാക്കിനാൻ മധുസൂദനൻ .     #23

താനൊരുത്തൻ പുറപ്പെട്ടു ചെന്നു യവനസന്നിധൌ
പേടിഭാവിച്ചു ഗോവിന്ദനോടിനാനടവീതടേ .     #24

കൊണ്ടൽവർണ്ണന്റെ പിന്നാലെ മണ്ടിനാനാശു ബൌദ്ധനും
കളിച്ചു കുഹരം തന്നിലൊളിച്ചു മധുസൂദനൻ .     #25

യവനൻ വിപിനം തന്നിലവനെത്തിരയും വിധൌ
കന്വചിൽ കിടന്നുറങ്ങുന്ന മുചുകുന്ദനരേശ്വരൻ . #26

മുകുന്ദനെന്നു കല്പിച്ചു ചവിട്ടീ മുചുകുന്ദനെ
അവനും യവനൻ തന്നെത്തരസാ ഭസ്മമക്കിനാൻ . #27

നിദ്രാവസാനേ ഭൂപാലനദ്രിസാനുസമുത്ഥിതം
ഭദ്രമാം വൈഷ്ണവം രൂപമദ്രാക്ഷീദഗ്രഭൂതലേ . #28

ശംഖചക്ര ഗദാ പത്മശോഭമാന ചതുർഭുജം
ശ്രീവത്സ കൌസ്തുഭോദാര വനമാലാ വിരാജിതം #29

ഇതി ചിദ്രൂപമാലോക്യ സ്തുതിച്ചു മുചുകുന്ദനും
" ലോകൈക ബീജഭൂതായ വൈകുണ്ഠായ നമോസ്തുതേ ." #30

" ഇക്ഷ്വാകു കുലജാതൻ ഞാൻ ഭൂപാലൻ കമലാപതേ !

രക്ഷാശിക്ഷാദി ദു:ഖങ്ങൾക്കെളുതല്ലെന്നുറച്ചു ഞാൻ ."
#31

" അത്രവന്നു ശയിക്കുന്നേനെത്രനാളുണ്ടഹം, വിഭോ !
പുത്രമിത്ര കളത്രാദി വിഷയാഗ്രഹമില്ലമേ !" #32

" നിങ്കൽബ്ഭക്തി ഭവിക്കേണം സങ്കടം മമ തീരുവാൻ
നിൻകഴൽക്കു വണങ്ങുന്നേൻ ശങ്കരാദി നിഷേവിതം"
#33

" ഭക്തിനിങ്കൽബ്ഭവിക്കുമ്പോൾ മുക്തിതാനേവരും വിഭോ !
ഭക്തികൂടാതെ വാഞ്ഛിച്ചാൽ മുക്തിമാർഗ്ഗം വരുന്നതോ? " #34

" ത്വഭക്തജനഭക്തിം മേ കല്പിച്ചാകിലതും മതി
ത്വൽ പാദസ്മരണം കൊണ്ടു മൽപാപം ശാന്തമായ് വരും ."
#35

മുകുന്ദൻ മുചുകുന്ദന്നായ് മുക്തിദാം ഭക്തിമേകിനാൻ
മഥുരാപുരി പുക്കാശു വധിച്ചു ബൌദ്ധസൈന്യവും .  #36

മാഗധൻ വന്നുയുദ്ധായസന്നാഹം തുടരും വിധൌ
ജയമന്ത്ര്യമവന്നേകി ഭാവിച്ചു മാധവൻ .
#37

ദ്വാരകാപുരമാഗമ്യ സ്വൈരം വാണു ജനാർദ്ദനൻ
നന്ദാദിവൃന്ദവും തത്ര വന്നു വാണു യഥാസുഖം .  #38

രേവതാത്മജയാകുന്ന രേവതീം നാമകന്യകാം
വിവാഹം ചെയ്തിതക്കാലം രോഹിണീനന്ദനൻമുദാ .
#39

ഭീഷ്മകോനാമ വൈദർഭൻ ഭീഷ്മബാഹു പരാക്രമൻ
പുത്രീവിവാഹസന്നാഹമത്രകാലേ തുടങ്ങിനാൻ .
#40

രുഗ്മിയെന്നുള്ള പുത്രൻെറ നിർബ്ബന്ധംകൊണ്ടു മന്നവൻ
രുഗ്മിണീം ശിശുപാലന്നായ് കല്പിച്ചാനല്പലേക്ഷണാം
#41

ചേദിഭൂപന്നു കല്പിച്ചു തന്നെയെന്നവൾ കേൾക്കയാൽ
ഖേദിച്ചു മനസാ ബാലാ മധുസൂദനരാഗിണീ .
#42

വാസുദേവൻ വസിക്കുന്ന മന്ദിരേ ചെന്നു പോരുവാൻ
ഭൂസുരം തരസാശുദ്ധം നിയോഗിച്ചിതു രുഗ്മിണി .
#43

ആരണൻതാൻ പുറപ്പെട്ടു ദ്വാരകാപുരി പുക്കുടൻ
നാരായണായ സന്ദേശം പാരാതേ കണ്ടുണർത്തിനാൻ .
#44

" ശ്രീകൃഷ്ണ ! ജയ ഗോവിന്ദ ! മന്ദം ശൃണു മദീരിതം
ഭീഷ്മരാജസുതാബാലാ ചൊല്ലിവിട്ടിതു രുഗ്മണി ."
#45

" ഉപേന്ദ്ര ! ജഗതീബന്ധോ ! കൃപാസിന്ധോ ! നമോസതുതേ
അപേക്ഷയുണ്ടെനിക്കേകമുപേക്ഷിച്ചീടൊലാ ഭവാൻ ."
#46

" തരുണാംബുധരശ്രീമൻ തരുണീ മോഹനാകൃതേ !
അരുണംചരണാംഭോജം ശരണം കരുണാകര !"
#47

" താതനും സോദരന്മാരും മാതാവും ബന്ധുവർഗ്ഗവും
എനിക്കനിഷ്ടമാംവണ്ണമാരംഭിക്കുന്നു സാമ്പ്രതം ."
#48

" അശുഭാത്മകനായുള്ള ശിശുപാലന്നു നൽകുവാൻ

സാദരം കോപ്പുകൂട്ടുന്ന സോദരാദികളൊക്കവേ ." #49

" ദുരഹങ്കാരിയാകുന്ന ധരണീപാലകനെത്തദാ
വരണം ചെയ്കയെക്കാട്ടിൽ മരണം നല്ലുമാധവ !"
#50

" കരുണാകര ! നീവന്നു ഹരണംചെയ്ക മാം ഹരേ !
പരിണാമസുഖംകൊണ്ടു ഗുരുണാം സമ്മതം ഭവേൽ ."
#51

" ജനവും ധനവും പിന്നെ പ്രാണനും ദേഹവും തഥാ
ജനകാദികളെപ്പേരുമിന്നു മേ നിൻ പദാംബുജം ."
#52

" മുഹൂർത്തസമയത്തിൻെറ മുമ്പേവന്നു ഹരിക്കനീ
മഹാപുരുഷ ! വന്ദേഹ" മേവം രുഗ്മിണി ചൊല്ലിനാൾ .
#53

" ഭവത്സംഗമസൌഖ്യം മേ ഭവിച്ചില്ലെങ്കിലാശു ഞാൻ
അന്നു ജീവൻ ത്യജിക്കുന്നേ" നെന്നു രുഗ്മിണി ചൊല്ലിനാൾ .
#54

" മൽപ്രാണരക്ഷണം ചെയ്‌വാനപ്രമേയ ! തുണയ്ക്കനീ
ഇന്നു നിൻപാദമാധാര" മെന്നു രുഗ്മിണി ചൊല്ലിനാൾ .
#55

ഇപ്രകാരം കഥിക്കുന്ന വിപ്രനോടരുളീടിനാൻ
" ക്ഷിപ്രം മുന്നിൽ നടന്നാലുമപ്രദേശം ഗമിക്ക നാം" .
#56

" രമണീഗുണസന്താനം രമണീയം നിശമ്യ ഞാൻ
നളിനായുധസന്താപാൽ തളരുന്നു മഹീസുര !"
#57

" സ്മരിക്കും നേരമെന്നുള്ളിലിരിക്കും വാമലോചനാം
തെരിക്കെന്നധുനാവന്നു ഹരിക്കുന്നുണ്ടു ഞാനെടോ ."
#58

ഏവം പറഞ്ഞു ഗോവിന്ദൻ രേവതീകാമുകം വിനാ
തേരിലേറിപ്പുറപ്പെട്ടു ചാരുവേഷമനോഹരൻ .
#59

വിപ്രനെ പുരത: കൃത്വാ സുപ്രസന്നമുഖാംബുജൻ
അണ്ഡജേശധ്വജൻ ദേവൻ കുണ്ഡിനം പുരമാപ്തവാൻ .
#60

മഹീസുരന്നടൻ ചെന്നു മഹീപതി കുമാരികാം
വിശ്വനാഥമതം കേൾപ്പിച്ചാശ്വസിപ്പിച്ചു തൽക്ഷണം .
#61

ബലഭദ്രനമന്നേരം ബലപൌരുഷഭ്രമവാൻ

വിദിത്വാ കൃഷ്ണഗമനം വിദർഭപുരമാഗമൽ .
#62

പുരത്തിലാഗതന്മാരാം പുരാണപുരുഷാവുഭൌ
പൂജിച്ചു മണിപീഠാന്തേ വസിപ്പിച്ചിതു ഭീഷ്മകൻ .
#63

ശിശുപാലാദി ഭൂപാലജാലം കോലാഹലാന്വിതം
വസിച്ചിതു മഹാമഞ്ചസഞ്ചയേ ചഞ്ചലാശയം .
#64

ദുർഗ്ഗാലയേ വിളങ്ങുന്ന ദുർഗ്ഗാദേവീം വണങ്ങുവാൻ
രുഗ്മഭൂഷിതസർവ്വാംഗീ രുഗ്മിണീ താനുമായയൌ .
#65

ആളീജനസമൂഹത്തിൽ മേളിച്ചു നൃപകന്യക
കാളീപ്രണാമവും ചെയ്തു നാളീകാക്ഷി വരുംവിധൌ #66

"എങ്ങുപോകുന്ന നീയിപ്പോളംഗനാമൌലിരത്നമേ !"
മന്ദമേവം പറഞ്ഞങ്ങു ചെന്നു നന്ദകുമാരകൻ
#67

തൽപാണി പല്ലവം മെല്ലെപ്പിടിച്ചു മധുസൂദനൻ
തേരിലേററിപ്പുറപ്പെട്ടു ധീരൻ ഗംഭീരപൌരുഷൻ .
#68

" ആരെടാ കന്യകാരത്നം  ചോരണംചെയ്തു കൈതവാൽ
തേരിലേററുന്ന " തെന്നിത്ഥം നേരിട്ടു നൃപമണ്ഡലം .      #69

" കൊട്ടപ്പിൻ മൂഢരേ ! ചെന്നു തടുപ്പിൻ ഭൂമിപാലരേ !
എടുപ്പിൽ ചാപമങ്ങസ്ത്രം തൊടുപ്പിൽ മടിയെന്തെടോ" !    #70

ഇത്ഥം ഘോഷിച്ചടുത്തീടും ക്രുദ്ധരാം രാജമണ്ഡലം
യുദ്ധം ചെയ്തുടനോടിച്ചാനദ്ധവാദിയദുക്കളും .      #71

രുഗ്മമാം ഖഡ്ഗമുദ്യമ്യ രുഗ്മിവന്നണയും വിധൌ
രുഗ്മിണീവല്ലഭൻ ചെന്നു കൊല്ലുവാനായ് തുടങ്ങിനാൻ . #72

"സ്യാലനെക്കൊലചെയ്യൊല്ലാ ബാല ! ശൌരേ ! ക്ഷമിക്ക നീ
വിരൂപനാക്കിവിട്ടാലും വിരവോടിവനെബ്ബുവാൻ " #73

എന്നുള്ള ബലഭദ്രൻെറ നിയോഗം കേട്ടു മാധവൻ
കുണ്ഡിനേശകുമാരംതം മുണ്ഡനം ചെയ്തു മുക്തവാൻ .
#74

കാമപാലാദി സഹിതൻ കാമിദ്യാ സഹകേശവൻ
ദ്വാരകാനഗരം പ്രാപ്യ സ്വൈരം വാണു യഥാസുഖം . #75

ഉൽപലാക്ഷ്യാസമം ദേവൻ തല്പമേറി നികേതനേ
തൽപാണിപല്ലവം മെല്ലെപ്പിടിച്ചു പത്മലോചനൻ .
#76

ലജ്ജകൊണ്ടു മുഖാംഭോജം തരസാതാഴ്ത്തി രുഗ്മിണി
ചാരുമുഗ്ദ്ധകടാക്ഷം കൊണ്ടാശ്ലേഷിച്ചു ജനാർദ്ദനം .
#77

തോഴിമാരുടെ നിർബ്ബന്ധാൽ ക്ലാന്തലജ്ജാ ദിനേ ദിനേ
കാന്താനുസരണംകൊണ്ടും കാമിനീ വശമാഗതാ .
#78

ഗമിച്ചു ലജ്ജാവൈഷമ്യം ശമിച്ചു ഹൃദിശങ്കയും
രമിച്ചു രമണോപാന്തേ രമണീയാംഗി രുഗ്മിണി . #79

മണിഗൃഹമണിമുററം പുഷ്പവാടീതടാകം
മണമിളകിനകേളീചന്ദനാരാമവാടം
ഇതി വിവിധമനോജ്ഞ സ്ഥലനമാനന്ദമന്ദം
മതിമുഖിയെ നടത്തിക്കാട്ടിനാൻ കഞ്ജനാഭൻ .
#80

കളിച്ചും കാന്താരേ കനകതരുകുഞ്ജങ്ങളിലണ --
ഞ്ഞൊളിച്ചും പര്‍യ്യങ്കേ പരിചൊടു ശയിച്ചും ദയിതയാ
രമിച്ചു ഗോവിന്ദന്‍ കമലശരലീലാസുകുതുകീ
ഗമിച്ചു സാനന്ദം കിമപി സമയം മോഹനമയം .
#81

* എട്ടാം സര്‍ഗ്ഗം സമാപ്തം .*
---------------------------------------